

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 3 No. 4 THE ONLINE OFFICIAL NEWS BULLETTIN 2020 January 25

| SEASON OF EPIPHANY | ദനഹകാലം | ܥܕܢܐ ܕܕܢܚܐ |
|---|---|---|

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 26 ♪5<br>3rd Sunday after Epiphany<br>14th Mem. of H.H. Baselius Marthoma Mathews II (Shasthamkotta Mount Horeb)<br>67th Mem. of Paulose Mar Athanasios (Alwaye Thrikkunnathu Seminary) | 27 ♪1 | 28 ♪5 | 29 ♪1 | 30 ♪5 | 31 ♪1 | 1 ♪5 |



മിസോറാം ഗവർണർ അഡ്വ. പി. എസ്. ശ്രീധരൻപിള്ള പ. കാതോലിക്കാ ബാവായെ സന്ദർശിച്ചു. ഭാര്യ റീത്തയും കൂടെയുണ്ടായിരുന്നു. പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, മാനേജിംഗ് കമ്മിറ്റിയംഗം ഉമ്മൻ ജോൺ എന്നിവർ ഗവർണറെ സ്വീകരിച്ചു.



ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെയും, അങ്കമാലി മർത്തമറിയം ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മെത്രാസനത്തിന്റെ പ്രഥമ ഇടയൻ അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെയും മലങ്കരയുടെ സൂര്യതേജസ്സ് പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവായുടേയും സംയുക്ത ഓർമപ്പെരുന്നാളിന് ഭദ്രാസന മെത്രാപോലീത്ത യൂഹാനോൻ മാർ പോളിക്കാർപ്പോസ് കൊടിയേറ്റി.

## കോടതി വിധികൾ നടപ്പാക്കാൻ കാലതാമസം വരുത്തുന്നത് പ്രതിഷേധാർഹം: മാർ ദീയസ്ക്കോറോസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭക്ക് അനുകൂലമായി വിവിധ കോടതികളിൽ നിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന വിധികൾ നടപ്പാക്കുന്നതിന് കാലതാമസം വരുത്തുന്നതിനെതിരെ ഓർത്തഡോക്സ് സഭ ശക്തമായി പ്രതിഷേധിക്കുന്നതായി പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ. കീഴ്ക്കോടതികൾ മുതൽ സുപ്രീംകോടതി വരെ വിവിധ പള്ളികളെ സംബന്ധിക്കുന്ന ഉത്തരവുകൾ ദിവസേന വന്നുകൊണ്ടിരിക്കുകയാണ്. ആ വിധികൾ നടപ്പാക്കുന്നതിന് പോലീസ് സംരക്ഷണം നല്കണം എന്ന ഉത്തരവുകളും വന്നുകൊണ്ടിരിക്കുകയാണ്. എന്നാൾ ഇതൊന്നും പാലിക്കാൻ പാത്രിയർക്കീസ് വിഭാഗം കൂട്ടാക്കുന്നില്ല. സുപ്രീംകോടതിയിൽ നിന്നും 2017 ജൂലൈ 3-ലെ വിധി അസ്ഥിരപ്പെടുത്തുന്ന വിധത്തിൽ വിധിയില്ല. സുപ്രീംകോടതിയിൽ നിന്നും എന്തോ പുതിയ ഉത്തരവ് ലഭിച്ചിരിക്കുന്നു എന്ന തെറ്റിധാരണ പരത്തുവാൻ ശ്രമിക്കുകയാണ് പാത്രിയർക്കീസ് വിഭാഗം. ഇത്തരത്തിലുള്ള തെറ്റിധാരണകൾ പരത്തി വിധി നടത്തിപ്പിനെ മറികടക്കാൻ ശ്രമിക്കുന്നത് അപലപനീയമാണ്.

കോടതി വിധിക്ക് വേണ്ടത്ര പ്രാധാന്യം ഉദ്യോഗസ്ഥർ നല്കുന്നതായി തോന്നുന്നില്ല. ഓടക്കാലി, കോതമംഗലം പള്ളികളിൽ പോലീസ് വിധി നടപ്പാക്കാൻ ശ്രമിക്കുന്നു എന്ന് വരുത്തിത്തീർക്കാനും കോടതിയെ തെറ്റിധരിപ്പിക്കാനും വേണ്ടിയുള്ള പ്രകടനങ്ങൾ നടത്തുകയാണുണ്ടായത്. മാത്രമല്ല, യഥാർത്ഥത്തിൽ കോടതി വിധി നടപ്പാക്കാൻ ഒരു സന്നാഹവും ഒരുക്കിയിരുന്നില്ല. ഇത് കടുത്ത നീതി നിഷേധമാണ്.

ഏതൊരു ജനാധിപത്യരാജ്യത്തിന്റെയും ഭരണത്തിന് ഉറപ്പ് നല്കുന്നത് നീതിന്യായ വ്യവസ്ഥിതിയാണ്. അത് തകരാറിൽ ആയാൽ അരാജകത്വമാവും ബാക്കി അവശേഷിക്കുന്നതെന്നും മാർ ദീയസ്ക്കോറോസ് പറഞ്ഞു.



കെ. വി. മാമന് പുരസ്കാരം: ഉമയാറ്റുകര മാങ്കൂട്ടത്തിൽ കുടുംബം നല്കിയ 50000 രൂപയുടെ അവാർഡ് അലക്സിയോസ് മാർ യൗസേബിയോസിൽ നിന്നും കെ. വി. മാമൻ ഏറ്റുവാങ്ങുന്നു.

# "നിങ്ങൾ ഭാഗ്യവാന്മാർ ദൈവരാജ്യം നിങ്ങൾക്കുള്ളത്. നിങ്ങൾ തൃപ്തരാകും, നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിക്കും"



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

ദനഹാ പെരുന്നാളിനു ശേഷമുള്ള മൂന്നാം ആഴ്ചയിലും യൽദോ പെരുന്നാളിനു ശേഷമുള്ള നാല്പതാം ദിവസത്തിലെ നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന പെരുന്നാളിലും ഈ ആഴ്ചയിൽ നാം എത്തിച്ചേരുന്നു.

സുവിശേഷത്തിനും ദൈവരാജ്യ സ്ഥാപനത്തിനുമായുള്ള വിളി മാത്രമല്ല; ദുഷ്ടരിൽ നിന്നും നീതിമാന്മാരെ തിരഞ്ഞ് (വേർതിരിച്ച്) എടുക്കുന്നതും പ്രാധാന്യമുള്ളതാണ് എന്ന അടിസ്ഥാന പ്രമാണം ഞായറാഴ്ചയിലെ വായനാഭാഗങ്ങളിൽ കാണുന്നു. "ദുഷ്ടനോടുകൂടെ നീതിമാനെയും നീ സംഹരിക്കുമോ?" എന്ന അബ്രഹാമിന്റെ ചോദ്യവും കാരുണ്യത്തിന്റെ നെല്ലിപ്പലക വരെയെത്തുന്ന യഹോവയുടെ ഉത്തരവും ജാതികളുടെ അതിക്രമങ്ങളെ ക്ഷമിക്കുവാനായി അബ്രഹാം ദൈവസന്നിധിയിൽ നടത്തുന്ന മാദ്ധ്യസ്ഥവും എല്ലാം ആദ്യ പഴയനിയമ വായനയിൽ (ഉല്പത്തി 18.23-33) ധ്യാനിക്കുന്നു. "നീതിമാൻ ഏഴ് പ്രാവശ്യം വീണാലും എഴുന്നേല്ക്കും; ദുഷ്ടന്മാരോ നശിച്ചുപോകു"മെന്ന സന്ദേശം സദൃശ്യവാക്യകാരനും (24.11-25) ഓർമ്മിപ്പിക്കുന്നു. "നാം മുടിഞ്ഞുപോകാതിരിക്കുന്നത് യഹോവയുടെ ദയ ആകുന്നു; അവന്റെ കരുണ തീർന്നു പോയിട്ടില്ലല്ലോ" (വിലാപങ്ങൾ 3.1-22) എന്നും നാം വായിക്കുന്നു.

അവനായി വേർതിരിക്കപ്പെട്ടവർക്കു ലഭിക്കുന്ന ഉറപ്പും ധൈര്യവുമാണ് ഇന്നത്തെ ലേഖന ഭാഗങ്ങളും നമ്മെ ഓർമ്മിപ്പിക്കുന്നത്. ന്യായാധിപന്റെയും സഹസ്രാധിപന്റെയും മുന്നിൽ ക്രിസ്തുവിനെ സാക്ഷിക്കുന്ന പൗലോസ് ശ്ലീഹാ  (അപ്പോ. 24.20-23) എഫേസ്യരോടും വിശ്വാസ സ്ഥിരതയെ കുറിച്ചാണ് ശക്തമായി പ്രബോധിപ്പിക്കുന്നത് (3.13-21).

ശിഷ്യത്വത്തെക്കുറിച്ചുള്ള കൂടുതൽ ആഴമുള്ള പഠിപ്പിക്കലുകളാണ് കർത്താവ് നടത്തുന്നത്. രക്ഷയിലേയ്ക്കുള്ള വഴി ഇടുക്കുവാതിലാണെന്നും അവിടേയ്ക്ക് പ്രവേശിക്കുന്നത് ദുഷ്ക്കരമാകയാൽ ഏറെ ശ്രദ്ധ ആവശ്യമാണെന്നും ഈ യാത്രയിൽ മുമ്പന്മാർ പിമ്പന്മാരും പിമ്പന്മാർ മുമ്പന്മാരും ആകുമെന്നും വി. ലൂക്കോസ് ഓർപ്പിക്കുന്നു. വൃക്ഷം നല്ലതെങ്കിൽ ഫലവും നല്ലത് എന്ന ഉദാഹരണത്തിലൂടെയാണ് വി. മത്തായി ശ്ലീഹാ ശിഷ്യത്വത്തിന്റെ ലക്ഷണം അവതരിപ്പിക്കുന്നത്. നന്മ നിഷേധിക്കുന്നതാണ് പരിശുദ്ധാത്മാവിന് എതിരായുള്ള വലിയ പാപം എന്നും പഠിപ്പിക്കുന്നു.

വി. കുർബാനയിലെ ഏവൻഗേലിയോൻ ഭാഗം ശിഷ്യന്മാർക്കു നൽകുന്ന മൂലമന്ത്രമാണ് (ലൂക്കോസ് 6.20-32). അനന്തരം അവൻ ശിഷ്യന്മാരെ നോക്കി പറഞ്ഞു: "ദരിദ്രന്മാരായ നിങ്ങൾ ഭാഗ്യവാന്മാർ, ദൈവരാജ്യം നിങ്ങൾക്കുള്ളത്. വിശക്കുന്നവരായ നിങ്ങൾക്ക് തൃപ്തിയുണ്ടാകും. നിങ്ങളുടെ കരച്ചിൽ ചിരിയായി തീരും. നിങ്ങൾ മനുഷ്യപുത്രൻ നിമിത്തം നിഷേധിക്കപ്പെടുമ്പോൾ സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വർദ്ധിച്ചുകൊണ്ടിരിക്കും; എന്നാൽ അർത്ഥമില്ലാത്ത സമ്പന്നതയും വ്യാജമായ തൃപ്തിയും അനുഭവിക്കുന്നവർ നിഷ്കാസിതരാകും." ആകയാൽ നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ എന്നും നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ എന്നും ചോദിക്കുന്നവന് കൊടുപ്പിൻ എന്നും കർത്താവ് അവരെ പഠിപ്പിക്കുന്നു.

### ദേവാലയ പ്രവേശന പെരുന്നാൾ

നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര വ്യാപാരനാളുകളിലെ ഓരോ സംഭവങ്ങളും പ. സഭയുടെ മാറാനായ പെരുന്നാളുകളാണല്ലോ. ജഡധാരണം ചെയ്ത വചനം മനുഷ്യരൂപത്തിൽ ആദ്യമായി തന്റെ വാസസ്ഥലമായ ദേവാലയത്തിൽ എത്തുന്ന ദിവസത്തെയാണ് ദേവാലയ പ്രവേശന പെരുന്നാളായി നാം ആഘോഷിക്കുന്നത്.

യഹൂദന്മാരുടെ ശുചീകരണ നിയമപ്രകാരം ഒരു പുരുഷ പ്രജ ജനിച്ചാൽ നാല്പതാം ദിവസമാണ് ശിശുവിന്റെ മാതാപിതാക്കൾ അവനെ ദേവാലയത്തിൽ എത്തിക്കേണ്ടത് (എട്ടാം നാളിലെ പരിച്ഛേദന ഭവനത്തിൽ വച്ചാണ് നടക്കുന്നത്). ദേവാലയ പ്രവേശന പെരുന്നാളിലെ പ്രാരംഭ പ്രാർത്ഥന ശ്രദ്ധിക്കുക. "ദൈവിക പ്രമാണം നിറവേറ്റുവാൻ തന്റെ പിതാവിന്റെ ആലയത്തിലേക്ക് വന്നവനായി നീതിമാന്മാരാൽ പ്രതീക്ഷിക്കപ്പെട്ടവനും പുണ്യവാന്മാരാൽ ആഗ്രഹിക്കപ്പെട്ടവനുമായ ഞങ്ങളുടെ പ്രത്യാശയായ കർത്താവേ! പരിശുദ്ധ ദേവാലയത്തിലേയ്ക്കുള്ള നിന്റെ പ്രവേശന പെരുന്നാളിനെ അനുഷ്ഠിപ്പാൻ ഞങ്ങൾക്കു യോഗ്യത നൽകണമേ. 'നിന്റെ മഹാ കരുണയെ എന്റെ കണ്ണുകൾ കണ്ടതുകൊണ്ട് ഇനി ഞാൻ ചെന്നു വിശ്രമിപ്പാൻ എന്നെ പിരിച്ചുവിടണമേ' എന്ന് പ്രാർത്ഥിച്ച വൃദ്ധനായ ശീമോനോടൊന്നിച്ച് നിന്നെ സ്തുതിപ്പാൻ ഞങ്ങളെയും സഹായിക്കണമേ."

പരിച്ഛേദനയെക്കുറിച്ചും ദേവാലയ പ്രവേശനത്തെക്കുറിച്ചുമുള്ള ന്യായപ്രമാണ നിയമങ്ങളാണ് ആദ്യ പഴമ വായന (ലേവ്യ 12.1-8). യാഗ വസ്തുക്കൾ അന്യൂനമായിരിക്കണമെന്ന നിബന്ധനയും നിർബന്ധമാണ് (ലേവ്യ 22.17-23).

ദാവീദ്പുത്രനായ ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തിൽ ദാവീദിന്റെ രാജ്യത്തെക്കുറിച്ചാണ് ശമുവേൽ പ്രവചനത്തിൽ നിന്നും പിന്നീട് വായിക്കുന്നത്. ക്രിസ്തുവിന്റെ ദേവാലയ പ്രവേശനത്തോടെ അവനിൽ ആരംഭിക്കുന്ന നിത്യമായ ദൈവരാജ്യത്തിന്റെ സൂചനകൾ ലഭ്യമാകുന്നു (2 ശമുവേൽ 5.1-6, 17-21). എല്ലാ അന്ധവിശ്വാസങ്ങളിൽ നിന്നും വിഗ്രഹസേവകളിൽ നിന്നും രാജ്യം സംരക്ഷിക്കപ്പെടുമെന്നും അവിടെ വ്യക്തമാക്കുന്നു. "എന്നാൽ യിശായിയുടെ കുറ്റിയിൽ നിന്നും ഒരു മുള പൊട്ടി പുറപ്പെടും; അവന്റെ വേരുകളിൽ നിന്നുള്ള ഒരു കൊമ്പ് ഫലം കായ്ക്കും" എന്ന് പ്രഖ്യാപിച്ചുകൊണ്ട് അവനിൽ സ്ഥാപിതമാകുന്ന ദൈവരാജ്യത്തെ കുറിച്ചുള്ള ഗംഭീരമായ വർണ്ണനയാണ് യെശയ്യാ പ്രവാചകൻ നൽകുന്നത്. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആലോചനയുടെയും ബലത്തിന്റെയും ആത്മാവിലാണ് അവൻ എഴുന്നള്ളുന്നത് എന്നും ആകയാൽ അവൻ നീതിപൂർവ്വം വിധിക്കുകയും ദരിദ്രർക്ക് ന്യായം പാലിക്കുകയും ചെയ്യുമെന്നും 'നീതി അവന്റെ നടുക്കെട്ടും വിശ്വസ്ഥത അവന്റെ അരക്കച്ചയുമായിരിക്കുമെന്നും' അപ്പോൾ ഭൂമി യഹോവയുടെ പരിജ്ഞാനം കൊണ്ട് നിറയുമെന്നും ജാതികൾ അവനെ അന്വേഷിച്ച് വരുമെന്നുമൊക്കെ യെശയ്യാവ് മുൻകൂട്ടി പ്രവചിക്കുന്നു.

നമ്മിൽ പ്രത്യക്ഷനായി പ്രകാശിച്ചിരിക്കുന്ന ഈ ക്രിസ്തുവിനെ വിശ്വസിക്കേണ്ടതിനെക്കുറിച്ചാണ് ആദ്യ ലേഖന വായന. ദൈവം നമുക്ക് നൽകുന്ന നിത്യജീവനാണ് പുത്രൻ എന്നും ആകയാൽ പുത്രനുള്ളവനു ജീവൻ ഉണ്ട്; പുത്രനില്ലാത്തവന് ജീവൻ ഇല്ല എന്നും വ്യക്തമായി വി. യോഹന്നാൻ പറയുന്നു (1 യോഹ. 4.11-5.20).

ക്രിസ്തുവിൽ ആരംഭിച്ച് അവന്റെ ഗാത്രമാകുന്ന പ. സഭയാകുന്ന ദൈവരാജ്യത്തിലെ നിയമ വ്യവസ്ഥകളെ കുറിച്ചാണ് പ. പൗലോസ് ശ്ലീഹാ കൊരിന്ത്യരെ ഉദ്ബോധിപ്പിക്കുന്നത് (6.1-16). ഇന്നും ഏറെ ശ്രദ്ധിക്കപ്പെടേണ്ട വാക്യങ്ങളാണ് അവ. അവിശ്വാസികളുടെ മുന്നിൽ വച്ച് സഹോദരൻ സഹോദരനോട് വ്യവഹരിക്കേണ്ടി വരുന്ന ദുരവസ്ഥയെക്കുറിച്ച് ഒരു പ്രവചനം പോലെ അദ്ദേഹം പറയുന്നു. സാക്ഷ്യം നഷ്ടപ്പെടുത്തികൊണ്ടുള്ള വ്യവഹാരങ്ങൾക്കു പകരം നിങ്ങൾ അന്യായം സഹിച്ചുകൊള്ളാത്തത് എന്തെന്നും, നഷ്ടം ഏറ്റുകൊള്ളാത്തത് എന്ത് എന്നും (6.7) അദ്ദേഹം നമ്മോട് ചോദിക്കുന്നു.

വചന ധ്യാനത്തിലൂടെയും പ്രാർത്ഥനകളിലൂടെയും ഇത്രയും ഒരുക്കിയ ശേഷമാണ് വി. ഏവൻഗേലിയോനിൽ നിന്നും നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശന സംഭവം പ. സഭ വായിച്ച് ധ്യാനിക്കുന്നത് (ലൂക്കോസ് 2.22-40). ക്രിസ്തുവിനെ കാണും മുമ്പേ മരണം കാണുകയില്ല എന്ന് ആത്മവരം ലഭിച്ചിരുന്ന വൃദ്ധനായ ശിമയോൻ ക്രിസ്തുവിനെ സാക്ഷിക്കുന്നു. ശിശുവിനെ കൈയിലേന്തി ദൈവത്തെ പുകഴ്ത്തി അപേക്ഷിക്കുന്നു: "ഇപ്പോൾ നാഥാ തിരുവചനം പോലെ നീ അടിയനെ സമാധാനത്തോടെ വിട്ടയയ്ക്കണമേ; ജാതികൾക്കു വെളിപ്പെടുവാനുള്ള പ്രകാശവും നിന്റെ ജനമായ യിസ്രായേലിന്റെ മഹത്വവുമായി നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷയെ എന്റെ കണ്ണ് കണ്ടുവല്ലോ" എന്ന് പറഞ്ഞു.

അതിശ്രേഷ്ഠമായ ധ്യാനചിന്തകളാണ് ഈ ദിവസത്തെ പ്രൊമിയോൻ-സെദ്റാ-എത്രോകളിൽ കാണുന്നത്. "കന്യക ഗർഭം ധരിച്ചു പ്രസവിക്കും" എന്ന യെശയ്യാ പ്രവാചകന്റെ പ്രവചനവാക്യത്തെ ശിമയോൻ തന്റെ ന്യായപ്രമാണ പഠന നാളുകളിൽ സംശയിച്ചിരുന്നപ്പോൾ അദ്ദേഹത്തിന് ലഭിച്ച പ്രത്യേക വരമാണ് 'നിന്റെ കണ്ണു കൊണ്ട് നീ അത് കാണുകയും കൈകൾ കൊണ്ട് അവനെ ഉയർത്തുകയും ചെയ്യാതെ നീ മരിക്കയില്ല' എന്ന വാഗ്ദാനം. യോർദാനിലെ യോഹന്നാന്റെ സാക്ഷ്യത്തോടു ചേർത്തു വച്ച് വായിക്കേണ്ട വലിയ സാക്ഷ്യമാണ് ദേവാലയത്തിൽ വച്ച് ശിമയോനും ഹന്നാ പ്രവാചകിയുമൊക്കെ നൽകുന്നത്.

ക്രിസ്തുവിൽ ആരംഭിച്ചിരിക്കുന്ന 'സർവ്വോദയ'ത്തെ സകല തലമുറകളും അനുഭവിച്ച് അറിയുകയും അതിലേക്ക് സർവ്വ ജനതയെയും ഒരുക്കുകയും ചെയ്യണമെന്ന വലിയ ആഹ്വാനമാണ് ദേവാലയ പ്രവേശന പെരുന്നാളിന്റെ മുഖ്യ സന്ദേശം എന്ന് വ്യക്തം. നാല്പതാം നാൾ മുതൽ തന്റെ ജഡത്തിലുള്ള മരണം വരെയും അവൻ  ദേവാലയത്തെ ഏറെ ബഹുമാനിക്കുകയും എപ്പോഴും അവിടെ എത്തി ധ്യാനിക്കുകയും പെരുന്നാളുകളിൽ രഹസ്യമായും പരസ്യമായും പങ്കുകൊള്ളുകയും ചെയ്യുമായിരുന്നു എന്ന് ഓർക്കണം. "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ഇരിക്കേണ്ടവനല്ലയോ" എന്ന് അവൻ മാതാപിതാക്കളോട് ചോദിക്കുന്നതും ഓർമ്മിക്കാം.

അവനിൽ ആരംഭിച്ചിരിക്കുന്ന നിത്യമായ വി. ദേവാലയമാകുന്ന പ. സഭയിൽ വസിച്ച് അവനെ സാക്ഷിക്കുവാനും ജാതി മത വർഗ്ഗ വർണ ഭേദമെന്യേ സർവ്വരെയും അവനിലേയ്ക്ക് ക്ഷണിക്കുവാനും നമുക്കും കടമയുണ്ട്. ❑

# പെരിനാടിന്റെ പെരുമ: മലനാടിന്റെ മഹിമ

**ഡോ. എം. കുര്യൻ തോമസ്**

സന്യാസത്തെക്കുറിച്ചുള്ള ഇന്ത്യൻ സങ്കൽപ്പം *സംർവംഗപരിത്യാഗിയായ പ്രാർത്ഥനാ മനുഷ്യൻ* എന്നു മാത്രമല്ല. അത്തരക്കാരും അവരിൽ ഉണ്ടായിരിക്കുമെന്നു മാത്രം. യഥാർത്ഥ ഇന്ത്യൻ സന്യാസം വിവക്ഷിക്കുന്നത് നിഷ്ഠകളോടെ പരമേശ്വരനുമായി നിരന്തര സംസർഗത്തിൽ കഴിയുകയും, അതേസമയം തന്റെ സഹായവും സേവനവും സിദ്ധിയും ആവശ്യമായി വരുമ്പോൾ ജനങ്ങളുടെ ഇടയിലേയ്ക്ക് ഇറങ്ങിച്ചെന്ന് അവരെ സേവിക്കുകയും ചെയ്യുന്നവൻ എന്നാണ്. *മാനവസേവ മാധവസേവ*യെന്നു കണക്കാക്കുന്നവരാണ് യാഥാർത്ഥ ഋഷിമാർ. ലോകം ഉണർന്നിരിക്കുമ്പോൾ ലോകത്തിനായി പ്രവർത്തിക്കുകയും, ലോകം ഉറങ്ങുമ്പോൾ ലോകത്തിനായി പ്രാർത്ഥിക്കുകയും ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ഈ മാനദണ്ഡമനുസരിച്ച് തികഞ്ഞ ഋഷിയാണ്. ഇന്ന്, *പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമത്തിനും, യുദ്ധങ്ങളിൽനിന്നുള്ള സമാധാനത്തിനും, പരിശുദ്ധന്മാരോടു കൂടിയുള്ള ആനന്ദത്തിനും വേണ്ടി* ഇഹലോകം വിട്ട് സ്വർഗസ്ഥനായ തന്റെ പിതാവിന്റെ സന്നിധിയിലെത്തിയപ്പോൾ ആ പ. പിതാവ് ഈ ലോകത്തിനു വേണ്ടി പൂർണസമയവും പ്രാർത്ഥിക്കുന്നു; ഈ ജനത്തിനുവേണ്ടി മദ്ധ്യസ്ഥത യാചിക്കുന്നു എന്നത് നിസംശയമാണ്.

വീട്ടിലെ സാഹചര്യവും സ്വപിതാവിന്റെ ആഗ്രഹവുമനുസരിച്ചായിരുന്നെങ്കിൽ പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുളയുടെ മൂത്തപുത്രനായ മാത്യൂസ്, കൊപ്രാക്കച്ചവടവും നെൽകൃഷിയുമുള്ള ഒരു *കൊച്ചുണ്ണൂണ്ണി മാപ്പിള* അല്ലെങ്കിൽ *മാത്യൂസ് മുതലാളി* എന്ന ഗൃഹസ്ഥൻ മാത്രമായി പെരിനാടിന്റെ നാലതിരുകൾക്കുള്ളിൽ അവസാനിക്കുമായിരുന്നു. എന്നാൽ ദൈവാനുഗ്രഹം അദ്ദേഹത്തെ പെരിനാട്ടു പള്ളിയോഗതീരുമാനമായി തേടിയെത്തി. തങ്ങളുടെ ഇടവകപ്പട്ടക്കാരനായി അവർ മാത്യൂസിനെ തിരഞ്ഞെടുത്തത് അംഗീകരിക്കാൻ പിതാവ് നിർബന്ധിതനായി. ആ പരിവർത്തനം മാത്യൂസിനെ എത്തിച്ചത് ഇന്ത്യൻ ക്രൈസ്തവരുടെ തലവനായ പൗരസ്ത്യ കാതോലിക്കാ എന്ന പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലാണ്.

അന്ത്യനിമിഷം വരെയും *വിളിച്ചവൻ വിശ്വസ്ഥനാണ്* എന്ന് തന്നെ പൗരോഹിത്യത്തിലേയ്ക്കും സന്യാസത്തിലേയ്ക്കും വിളിച്ചടുപ്പിച്ച അത്യുന്നതനെപ്പറ്റി ഉറച്ചു വിശ്വസിച്ചിരുന്ന പ. മാത്യൂസ് ദ്വിതീയൻ മലങ്കരസഭയുടെ മഹാചാര്യനായി – നസ്രാണി ജാത്യാഭിമാനത്തിന്റെ കാവൽഭടനായി – വളർന്നത് അദ്ദേഹത്തിനു തിരിച്ചുണ്ടായിരുന്ന ഈ വിശ്വസ്ഥത മൂലമായിരുന്നു. *വിളിക്കപ്പെട്ട വിളിക്കു യോഗ്യമാകുന്നപ്രകാരം* ജീവിച്ചതിനാലാണ് തൊണ്ണൂറ്റിഒന്നാം വയസിലും വി. കുർബാന അർപ്പിക്കുവാനും മഹാപുരോഹിതനടുത്ത കർമ്മങ്ങൾ നിർവഹിക്കുവാനും സാദ്ധ്യമായത്.

പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പരിശീലനം, കൽക്കട്ടാ ബിഷപ്സ് കോളജിലെ അഭ്യസനം, പട്ടിണിയുടെ പരിവട്ടമായ ഓതറ ദയറായിലെ ജീവിതം, ഇടവക വികാരിത്വം, സെമിനാരി അദ്ധ്യാപനം, ധ്യാനപ്രസംഗയാത്രകൾ, *ആറുകാലിപ്പള്ളി*കളുടെ കേന്ദ്രമായ കൊല്ലത്തിന്റെ സഹായമെത്രാനും മെത്രാപ്പോലീത്തായുമായുള്ള ദീർഘകാല സേവനം ഇവയെല്ലാം *പുതുശ്ശേരിയഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുള മകൻ കൊച്ചുണ്ണൂണ്ണി*യെ മലങ്കരയുടെ മഹാചാര്യനായി വളർത്തുന്നതിൽ നിർണ്ണായക പങ്കുവഹിച്ച ഘടകങ്ങളാണ്. ഈ കഠിന പരീക്ഷണങ്ങൾ കേരളത്തിനു സമ്മാനിച്ചത് ഓർത്തഡോക്സ് വിശ്വാസത്തിന്റെ ഉൾക്കരുത്തും, ഭാരതീയ സന്യാസത്തിന്റെ ഔന്നത്യവും, മലയാളികളുടെ സാർവജനീന സമഭാവനയും, നസ്രാണി പൈതൃകത്തിന്റെ ആത്മാഭിമാനവും സമന്വയിച്ച ഒരു വലിയ പിതാവിനെ. കുറേക്കൂടി സൂക്ഷ്മമായി നിരീക്ഷിച്ചാൽ ഒരു യഥാർത്ഥ ഋഷിയെ.



**ഓർമ്മ ജനുവരി 26-ന് ശാസ്താംകോട്ടയിൽ**

തന്റെ വൈദിക സേവനാരംഭത്തിൽ ദാരിദ്ര്യവും, അദ്ധ്വാനവും അസുഖങ്ങളും നിറഞ്ഞ പത്തു വർഷത്തെ ഓതറ ദയറാവാസത്തിലാരംഭിച്ച പ്രതികൂലതകളാണ് പ. പിതാവിനെ *പ്രവർത്തിക്കുന്ന സന്യാസി*യായി രൂപാന്തരപ്പെടുത്തിയത് എന്നു നിർണയിക്കുന്നതിൽ അപാകതയില്ല. *ദാവീദു മുഖാന്തിരം പരിശുദ്ധ റൂഹാ പാടി* എന്നു പറയുന്നതിൽ പരിശുദ്ധറൂഹായ്ക്ക് ജനങ്ങളിൽ വ്യാപരിക്കുവാൻ ഒരു മാധ്യമമായി ദാവീദുണ്ട്. അതുപോലെ, മനുഷ്യൻ പ്രവർത്തിച്ചാലല്ലാതെ അവിടെ ദൈവാത്മാവ് വ്യാപരിക്കുകയില്ല എന്നു പ. പിതാവ് മനസിലാക്കിത്തന്നെയാണ് *പ്രവർത്തിക്കുന്ന സന്യാസി*യായി സ്വയം ക്രമീകരിച്ചത്. ഇതിലൂടെ അദ്ദേഹം പൊളിച്ചെഴുതിയത് ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ മലങ്കരയിലെ ചില കോണുകളിൽ രൂപപ്പെട്ട ഒരു *വരട്ടു സന്യാസ* തത്വമാണ്.

ക്രൈസ്തവികതയും ആദ്ധ്യാത്മികതയും സന്യാസം മാത്രമാണെന്നും, സന്യാസി (അതായത് സർവ്വ ക്രിസ്ത്യാനിയും) ചിരിക്കാനോ സംസാരിക്കാനോ പാടില്ലെന്നും ജനങ്ങളുമായി സഹവസിക്കരുതെന്നും ചിലർ വിശ്വസിച്ചു. *ഓർത്തഡോക്സി* അങ്ങാടിയോ പച്ചമരുന്നോ എന്നുപോലും അറിയാത്ത ചില യജമാനഭക്തർ അതു തട്ടിമൂളിച്ചു നടന്നു. ... (പിതാവേ) *ലോകത്തിൽ നിന്ന് അങ്ങ് അവരെ എടുത്തുകൊള്ളേണമേ എന്നല്ല ഞാൻ അപേക്ഷിക്കുന്നത്, പിന്നെയോ, ദുഷ്ടനിൽ നിന്ന് അവരെ കാത്തുകൊള്ളേണമേ എന്നത്രെ* ... (യോഹ. 17.15 പ്ശീത്ത) എന്നു കർത്താവ് തന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ

## പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ (1915– 2006)

ആറാം കാതോലിക്ക. കൊല്ലം പെരിനാട് പുതുശേരഴികത്ത് പുത്തൻവീട്ടിൽ ഇടിക്കുള-അന്നമ്മ ദമ്പതിമാരുടെ മൂത്തപുത്രൻ. ജനനം 30-1-1915. 1938 കോറൂയോ - ഗീവറുഗീസ് ദ്വിതീയൻ (കുണ്ടറ സെമിനാരി). 1941 മെയ് 6 പൂർണ്ണശെമ്മാശൻ (പൊങ്ങലടി). 1941 മെയ് 25. കശീശ്ശ (കോട്ടയം പഴയസെമിനാരി). 1951 സെപ്തം. 21 റമ്പാൻ (പഴയസെമിനാരി). 1953 മെയ് 15. മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ (ഏലിയാ ചാപ്പൽ). 1959 ജൂലൈ 12 മെത്രാപ്പോലീത്താ (പഴയസെമിനാരി). 1965 കൊല്ലം ഭദ്രാസനാധിപൻ. 1980 മെയ് 1. എം. ഡി. അസോസ്യേഷൻ കാതോലിക്കായുടെ പിൻഗാമിയാക്കി. 1991 ഏപ്രിൽ 27-ന് മലങ്കര മെത്രാപ്പോലീത്താ. 1991 ഏപ്രിൽ 29-ന് ഫീലിപ്പോസ് മാർ തെയോഫിലോസിന്റെ നേതൃത്വത്തിൽ സിനഡ് പൗരസ്ത്യ കാതോലിക്കാ ആയി വാഴിച്ചു (പരുമല).

1991 ഏപ്രിൽ 30-ന് ഇയ്യോബ് മാർ പീലക്സീനോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഗീവറുഗീസ് മാർ കൂറിലോസ്, സഖറിയാ മാർ അന്തോണിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവരെ പരുമല വച്ചും 25-10-1993 ൽ പൗലോസ് മാർ പക്കോമിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയസ് എന്നിവരെ പരുമല വച്ചും എപ്പിസ്ക്കോപ്പന്മാരായി വാഴിച്ചു. ഏഴു പേരെയും കോട്ടയം പഴയസെമിനാരിയിൽ വച്ച് മെത്രാപ്പോലീത്തന്മാരാക്കി.

ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. സഖറിയ മാർ തെയോഫിലോസ്, ഔഗേൻ മാർ ദീവന്നാസ്യോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നിവരെ പരുമലയിൽ വച്ച് 2005-ൽ എപ്പിസ്ക്കോപ്പന്മാരാക്കി. മാവേലിക്കര, യു. കെ. & യൂറോപ്പ് എന്നീ ഭദ്രാസനങ്ങൾ പുതുതായി രൂപീകരിച്ചു. 1999 മാർച്ച് 26-ന് ദേവലോകത്ത് വച്ച് മൂറോൻ കൂദാശ നടത്തി.

ഓതറ ദയറായിൽ വൈദികനായി കഴിയുമ്പോൾ മുതൽ സുറിയാനി-ഇംഗ്ലീഷ് ഭാഷാപണ്ഡിതനായ അദ്ദേഹം ഏയ്ഞ്ചൽ അച്ചൻ എന്ന് അറിയപ്പെട്ടു. മികച്ച ധ്യാനഗുരു, കൺവൻഷൻ പ്രസംഗകൻ, സെമിനാരി അദ്ധ്യാപകൻ എന്ന നിലയിലും അറിയപ്പെട്ട അദ്ദേഹം കൊല്ലത്തിന്റെ ആദ്യത്തെ മുഴുവൻസമയ മെത്രാൻ എന്ന നിലയിൽ ഭദ്രാസനത്തെ മുഖ്യധാരയിലേക്ക് കൊണ്ടുവന്നു. പള്ളികൾ, സ്കൂളുകൾ, കോളജുകൾ, ദയറാകൾ, കോൺവെന്റുകൾ തുടങ്ങി അദ്ദേഹം സ്ഥാപിച്ച അത്രയും സ്ഥാപനങ്ങൾ സമീപകാലത്ത് ഒരു മേല്പട്ടക്കാരനും സ്ഥാപിച്ചിട്ടില്ല. അദ്ദേഹത്തിന്റെ കാലത്ത് 1995-ൽ ഓർത്തഡോക്സ് സഭയ്ക്കനുകൂലമായി സുപ്രീംകോടതിയുടെ വിധിയുണ്ടായി. 2002-ൽ സുപ്രീംകോടതി നിരീക്ഷകൻ ജസ്റ്റീസ് മളീമഠിന്റെ സാന്നിദ്ധ്യത്തിൽ നടന്ന അസോസിയേഷൻ താത്വികമായി യോജിച്ച മലങ്കരസഭയുടെ അധിപനായി പൗരസ്ത്യ കാതോലിക്കാ പ. മാത്യൂസ് ദ്വിതീയനെ വീണ്ടും തിരഞ്ഞെടുപ്പു നടത്തി സ്ഥിരീകരിച്ചു. മറുഭാഗം പരുമല അസോസ്യേഷൻ ബഹിഷ്കരിച്ചതുമൂലം ഫലത്തിൽ യോജിപ്പുണ്ടായില്ല. എങ്കിലും അങ്കമാലി, തൃശൂർ, കണ്ടനാട് മെത്രാസനങ്ങൾ ഭാഗികമായി ഐക്യത്തിലേക്ക് വന്നു. മാർ തോമസ് അത്താനാസ്യോസ്, മാർ അബ്രഹാം സേവേറിയോസ്, യൂഹാനോൻ മാർ മിലിത്തോസ്, സഖറിയാ മാർ നിക്കോളവോസ് എന്നിവർ കാതോലിക്കേറ്റിലേക്ക് സ്വീകരിക്കപ്പെട്ടു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് 'പരിശുദ്ധൻ' എന്നും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് 'സഭാജ്യോതിസെ'ന്നും ഉള്ള സിനഡ് നിശ്ചയം ഇദ്ദേഹം പ്രഖ്യാപിച്ചു.

2005 നവം. 30-ന് സ്ഥാനത്യാഗം ചെയ്തു. 2006 ജനുവരി 26-ന് ദേവ ലോകം അരമനയിൽ വച്ച് കാലം ചെയ്തു. അദ്ദേഹം മരണപത്രത്തിൽ നിർദ്ദേശിച്ചപ്രകാരം ശാസ്താംകോട്ടചാപ്പലിൽ ജനു. 27-ന് കബറടക്കി.



അപേക്ഷിച്ചതുപോലും അവർ പരിഗണിക്കുന്നില്ല. പക്ഷേ എപ്പോഴും ചിരിക്കുന്ന *എയ്ഞ്ചലച്ചന്* ഈ വരട്ടുതത്വശാസ്ത്രം സ്വീകാര്യമല്ലായിരുന്നു. അദ്ദേഹം ചിരിച്ചു, സ്വർഗസ്ഥനായ പിതാവിനോടും ഭൂമിയിലെ തന്റെ ആടുകളോടും ഒരേപോലെ സംവേദിച്ചു. അവിരാമമായി പ്രവർത്തിച്ചു. പക്ഷേ പ്രാർത്ഥനയ്ക്കു അദ്ദേഹം ഒഴിവുകൊടുത്തില്ല. സന്യാസിയും മഹാപുരോഹിതനുമെന്ന നിലയിൽ താൻ അനുവർത്തിക്കാൻ ബാദ്ധ്യസ്ഥനായ നിഷ്ഠകളിൽ ഭംഗം വരുത്തിയുമില്ല.

ഇതു വെറും ഭംഗിവാക്കല്ല. ഭൂരിപക്ഷത്തിനും അറിവില്ലാത്ത രണ്ട് ഉദാഹരണങ്ങളിലൂടെ ഇതു വ്യക്തമാക്കാം. തന്റെ ഒരു ദീർഘയാത്രയുടെ മദ്ധ്യത്തിലാണ് മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ വ്യക്തിപരമായി ഇടപെടേണ്ട അത്യന്തം അടിയന്തിര സ്വഭാവമുള്ള ഒരു പ്രശ്നം ഉടലെടുത്തത്. യാത്ര റദ്ദുചെയ്ത് മണിക്കൂറുകൾ തിരിച്ചു കാർ യാത്ര ചെയ്ത് ദേവലോകത്ത് എത്തിയത് രാത്രി ഒൻപതു മണിക്ക്. കലുഷിതമായ പ്രശ്നം ചർച്ച ചെയ്ത് പരിഹരിച്ച് പ. പിതാവ് ഉറങ്ങാൻ കിടന്നത് വെളുപ്പിന് മൂന്നിന്. പ്രശ്നത്തിന്റെയും പ്രശ്നപരിഹാരത്തിന്റെയും കാഠിന്യം മൂലം അതുമായി ബന്ധപ്പെട്ട *യുവകോമളർ* പോലും തളർന്നുറങ്ങിപ്പോയി. പക്ഷേ തൊണ്ണൂറടുത്ത പ. പിതാവ് പതിവുപോലെ കൃത്യം നാലരയ്ക്ക് എഴുന്നേറ്റു. ശെമ്മാശനെ വിളിച്ചുണർത്തി നമസ്ക്കരിച്ചു. ആറു മണിയായപ്പോൾ കല്പന എഴുതിച്ച് റെഡിയാക്കി ഒപ്പിട്ടു. പ്രാർത്ഥനയ്ക്ക് പ്രവർത്തനബാഹുല്യം തടസമല്ല എന്നു തെളിയിക്കാൻ ഇതിലധികം എന്തു വേണം!

രണ്ടാമത്തെ ഉദാഹരണം. ഒരിടത്ത്, പള്ളികൂദാശയ്ക്ക് ഇന്ന് അനിവാര്യമാക്കിയ ദീർഘമായ പൊതുസമ്മേളനം എന്ന അനാവശ്യവും പള്ളികൂദാശയുടെ ഒന്നാംഘട്ടവും തീർന്നപ്പോൾ പാതിരാ കഴിഞ്ഞു. പിറ്റേന്ന് വി. കുർബാന ഉള്ളതിനാൽ പ. പിതാവ് രാത്രി ഭക്ഷണം നിരസിച്ചു. അതോടെ കഴിക്കേണ്ട മരുന്നുകളും മുടങ്ങി. പിറ്റേന്ന് പള്ളികൂദാശ പൂർത്തീകരിച്ച് വി. കുർബാനയും ചൊല്ലിയിട്ടാണ് ജലപാനം കഴിച്ചത്. അതും തൊണ്ണൂറടുത്ത പ്രായത്തിൽ!

ഇത്രയുമൊക്കെ വിശ്വസ്ഥനായിരുന്നിട്ടും മാർ മാത്യൂസ് ദ്വിതീയൻ രൂക്ഷമായ വിമർശനങ്ങൾക്കു വിധേയനായി. *മാങ്ങായുള്ള മാവിന് ഏറുകിട്ടും* എന്ന സാമാന്യ തത്വത്തിനുപരി മലങ്കരസഭാദ്ധ്യക്ഷന്മാരെ പിന്തുടരുന്ന *ആറിന്റെ* ദൗർഭാഗ്യം മാർ മാത്യൂസ് ദ്വിതീയൻ ബാവായെയും പിടികൂടിയിരുന്നോ? യുക്തിസഹജമായ വിശദീകരണമൊന്നുമില്ലെങ്കിലും *ആറും നൂറും കൊള്ളില്ല* എന്നൊരു വിശ്വാസം മലയാളികൾക്കുണ്ട്. ഇത് ശരിയാണെന്നു വിശ്വസിക്കത്തക്കവിധമാണ് മലങ്കരസഭാദ്ധ്യക്ഷന്മാരുടെ ഗതി. അതിലെ കണ്ണിയായിരുന്നോ മലങ്കരയിലെ ആറാമത്തെ കാതോലിക്കാ ആയിരുന്ന മാർ മാത്യൂസ് ദ്വിതീയനും?

മാർത്തോമ്മാ മെത്രാന്മാരിൽ ഏറ്റവും പ്രഗൽഭൻ വലിയ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മാ ആയിരുന്നു. റോമൻ കത്തോലിക്കരും തച്ചിൽ മാത്തുത്തരകനും ചേർന്ന് ആദ്യവും പിന്നീട് വേലുത്തമ്പിയും അഴി

## ഓർമ്മചിത്രങ്ങൾ











പിൻഗാമിക്കൊരു ചുടു ചുംബനം.

ച്ചുവിട്ട കഠിനപീഡകളാൽ പ്രക്ഷുബ്ധമായിരുന്നു അദ്ദേഹത്തിന്റെ ഭരണകാലം. അന്ത്യകാലത്ത് ദീയസ്കോറോസ് എന്ന അന്ത്യോഖ്യൻ മെത്രാനും അദ്ദേഹത്തിന്റെ സൈ്വര്യം കെടുത്തി.

മാർ ദീവന്നാസ്യോസ് ആറാമനെന്ന പ. വട്ടശ്ശേരിൽ തിരുമേനിയേയും ഈ ദൗർഭാഗ്യം പിന്തുടർന്നു. ആതീവ പ്രഗൽഭനും പണ്ഡിതനും ദൈവപുരുഷനും ആയിട്ടും ജീവിതകാലത്ത് അദ്ദേഹത്തിനു സ്വസ്ഥത ഉണ്ടായില്ല. അബ്ദുള്ളാ പാത്രിയർക്കീസ്, തന്റെ ചിലവിൽ പഠിച്ച് *ആളായ* ബഥനി മെത്രാൻ മാർ ഈവാനിയോസ്, മാർ ഏലിയാസ് യൂലിയോസ് എന്ന പരദേശി മെത്രാൻ എന്നിങ്ങനെ തുടർച്ചയായി അദ്ദേഹത്തെ ശല്യപ്പെടുത്തുവാൻ *ബാശാൻകൂറ്റന്മാർ* ഉയർന്നു വന്നുകൊണ്ടിരുന്നു.

ആറാം മാർത്തോമ്മാ, മാർ ദീവന്നാസ്യോസ് ആറാമൻ എന്നിവർക്ക് ജീവനുപോലും ഭീഷണിയുണ്ടായിരുന്നു എന്നു ചരിത്രം. ഓടക്കാലിയിൽ വഴിയിൽ തടയപ്പെട്ടപ്പോൾ ആറാം കാതോലിക്കായായ മാർ മാത്യൂസ് ദ്വിതീയനും *മരണനിഴൽ താഴ്വരയിലൂടെ കടന്നുപോയി.* പിതാക്കന്മാരുടെ കാലടികളെ പിന്തുടർന്ന അദ്ദേഹത്തിന് അത് ഒരു വിഷയം അല്ലായിരുന്നെങ്കിലും.

*അല്പത്തിൽ വിശ്വസ്ഥനായിരുന്നു* മാർ മാത്യൂസ് ദ്വിതീയൻ. കൗദാശിക അനുഷ്ഠാനങ്ങളുടെ സൂക്ഷ്മാംശങ്ങളിൽപോലും അദ്ദേഹം ശ്രദ്ധാലുവായിരുന്നു. ഒരു ഉദാഹരണം മാത്രം ചൂണ്ടിക്കാട്ടാം. ഈസ്റ്ററിനു ശേഷം പ. പിതാവ് ഒരു പള്ളിയിലെത്തി. വി. മദ്ബഹായിൽ പ്രവേശിച്ച അദ്ദേഹം പതിവുപോലെ മ്ദ്‌നോർത്താ മുത്തി. സ്ലീബായിൽ ഊറാറാ കെട്ടാതെയാണ് ചുവന്ന ശോശപ്പാകൊണ്ട് മൂടിയിരിക്കുന്നതെന്നും, ഊറാറാ വെറുതെ മ്ദ്‌നോർത്തായിൽ വള

ച്ചിട്ടിരിക്കുകയാണെന്നും ഒറ്റനോട്ടത്തിൽ കണ്ടു. വികാരിയെ വിളിച്ചു വിശദീകരണം ചോദിച്ചു. അങ്ങിനെ ചെയ്യാൻ പാടില്ലെന്നും ക്യംന്തായ്ക്ക് ഊറാറാ കെട്ടിയശേഷം മാത്രമേ ശോശപ്പാകൊണ്ട് മൂടാവൂ എന്നും കല്പിച്ചു. ഉടനെ ശോശപ്പാമാറ്റി ഊറാറാ കെട്ടാൻ തുടങ്ങിയ വൈദികനോട് ക്യംന്തായ്ക്ക് മൂടിയാൽ പിന്നെ സ്ലീബായിൽ നിന്ന് ശോശപ്പാ മാറ്റാൻ പാടില്ലെന്നും, അതിനാൽ ഇപ്പോൾ കെട്ടേണ്ടെന്നും, മേലാൽ ഇത് ആവർത്തിക്കരുതെന്നും കല്പിച്ചു. പ്രായോഗികവാദിയായ സന്യാസിയായിരുന്ന അദ്ദേഹത്തിന് അനുഷ്ഠാനങ്ങളിലുണ്ടായിരുന്ന നിഷ്ഠ വ്യക്തമാക്കാനാണ് അധികമാരും അറിയാത്ത ഈ സംഭവം ഇവിടെ പരാമർശിച്ചത്.

പക്ഷേ അല്പത്തിൽ വിശ്വസ്ഥനായിരുന്നവനെ യജമാനൻ അധികത്തിന്റെ അധികാരിയാക്കി. അത്യുന്നത മഹാപുരോഹിതനടുത്ത സർവചുമതലകളും പൂർത്തിയാക്കിയ പ. പിതാവ് സ്ഥാനത്യാഗം ചെയ്തു. അതിലുമുപരി സ്ഥാനാരോഹണ ശുശ്രൂഷ നടക്കുന്ന പരുമലയിലെത്തി പിൻഗാമിയെ സ്ഥാനചിഹ്നങ്ങൾ അണിയിച്ച്, അഹറോന്റെ തളിർത്തവടി പിടിപ്പിച്ച്, പ. മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിലാരൂഢനാക്കി അനുഗ്രഹിച്ചു. മലങ്കരയിലെ കാതോലിക്കേറ്റിന്റെ ചരിത്രത്തിലാദ്യമായി സംഭവിച്ച വിസ്മയ മുഹൂർത്തം. സ്വന്തനിർബന്ധത്താൽ പരുമലയിലേക്കുപോയ പ. പിതാവ് - അവിടെയെത്തുന്നതുവരെ ക്ഷീണിതനായി കാണപ്പെട്ട പ. പിതാവ് - വി. മദ്ബഹായിൽ കയറിയതോടെ ഊർജ്ജസ്വലനായി. തന്റെ സ്ഥാനം സർവാത്മനാ പിൻഗാമിയെ ഏൽപ്പിച്ച് കൃതഹസ്തനായി പിൻവാങ്ങി. തങ്ങളുടെ നസ്രാണി സിംഹത്തിന്റെ വിശ്വരൂപം കണ്ട ജനസഹസ്രങ്ങൾ രോമാഞ്ചപുളകിതരായി. ആ സുര്യതേജസ്സ് വീണ്ടും ജ്വലിച്ചു.

തങ്ങളുടെ ജീവിതകാലത്ത് പിൻഗാമിയെ വാഴിക്കുക എന്നതായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദം വരെ മലങ്കരസഭയുടെ പാരമ്പര്യം. സഭയുടെ അഖണ്ഡതയ്ക്ക് ഇത് അത്യന്താപേക്ഷിതമാണെന്ന് 1873-ൽ പരുമലയിൽ ചേർന്ന മലങ്കരപള്ളിയോഗം നിഷ്കർഷിച്ചു. മാർ ദീവന്നാസ്യോസ് അഞ്ചാമൻ അതു നടപ്പിലാക്കി. മൂന്നാമത്തെ കാതോലിക്കായുടെ കാലം മുതൽ പിൻഗാമിയെ മുൻഗാമിയുടെ കാലത്ത് തിരഞ്ഞെടുക്കുക എന്നത് കീഴ്വഴക്കമായി. നാലും അഞ്ചും കാതോലിക്കാമാർ സ്ഥാനത്യാഗം ചെയ്ത് പിൻഗാമിക്ക് അധികാരം ഏൽപ്പിച്ചുകൊടുത്തു. ആറാമത്തെ കാതോലിക്കായാകട്ടെ, ഇവയുടെയെല്ലാം പൂർത്തീകരണമായി ഏഴാം കാതോലിക്കായ്ക്ക് അധികാരമൊഴിഞ്ഞു കൊടുക്കുക മാത്രമല്ല, അദ്ദേഹത്തെ സ്വയം സ്ഥാനചിഹ്നങ്ങൾ അണിയിക്കുകയും ചെയ്തു. യഥാർത്ഥ സന്യാസ പാരമ്പര്യം.

സമ്മർദ്ദം ഏറെയുണ്ടായിട്ടും തന്റെ പിതാക്കന്മാരെപ്പോലെ ദേവലോകം അരമനയിൽ അന്ത്യദിനങ്ങൾ കഴിച്ചുകൂട്ടുവാൻ തീരുമാനിച്ച് ശിഷ്ടകാലം അവിടെ കഴിച്ചുകൂട്ടി കാലംചയ്ത പ. പിതാവ് ഇന്ത്യൻ സന്യാസ പാരമ്പര്യപ്രകാരം യോഗികൾക്കു മാത്രം വിധിക്കപ്പെട്ടിരിക്കുന്ന *സ്വേഛമൃത്യു*വാണ് വരിച്ചത്. നമ്മുടെ കർത്താവിനെ ദേവാലയത്തിൽ സമർപ്പിക്കാൻ കൊണ്ടുചെന്നപ്പോൾ വൃദ്ധനായ ശെമവൂൻ, ... *നാഥാ! നിന്റെ മഹാകരുണയെ ഞാൻ കണ്ടിരിക്കുകയാൽ, ഇനി എന്നെ പിരിച്ചയക്കേണമേ; ഞാൻ ചെന്നു ആശ്വസിക്കട്ടെ.* ... (യൽദോ സന്ധ്യ - സെദറാ) എന്നു പ്രാർത്ഥിച്ചതുപോലെ അത്യുന്നത മഹാപുരോഹിതനടുത്ത തന്റെ കർത്തവ്യങ്ങൾ എല്ലാം പൂർത്തീകരിച്ച്, *പുത്രനെ സിംഹാസനത്തിലിരുത്തി*, വിടവാങ്ങൽ പ്രാർത്ഥന നടത്തിയാണ് പ. പിതാവ് ഇഹലോകം വിട്ടത്. ഇതിനെ ഭാഗ്യം എന്നല്ലാതെ എന്തു പറയും?

*വാക്കു പറഞ്ഞവൻ വിശ്വസ്ഥനാണ്* എന്നു സ്വന്തം യജമാനനെ വിശ്വസിച്ച് അപ്രകാരം പ്രവർത്തിച്ചവനെ അതേ യജമാനൻ, *അധികത്തിന്റെ മേലധികാരിയാക്കി*. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കായുടെ ജീവിതം ലക്ഷീകരിക്കുന്നത് അതാണ്. അതു മാത്രമാണ്.

**ഓർമ്മ**

# വിടവാങ്ങിയത് സഭയുടെ ഡൽഹിയിലെ നാവ്

**ജോജി വഴുവാടി ന്യൂഡൽഹി**

ഡൽഹിയിലെ ഏഴു പതിറ്റാണ്ട് നീണ്ട കാലയളവിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹിയിലെ സാന്നിധ്യവും വളർച്ചയും അടുത്തറിഞ്ഞ ആളും അതോടപ്പം വിവിധ മലയാളി സാമൂഹിക മേഖലയിലെ നിറ സാന്നിധ്യവും ആയിരുന്നു 2020 ജനുവരി 19-ന് വിടവാങ്ങിയ എ. വി. പൗലോസ് (94). എപ്പോഴും സൗമ്യ ഭാവത്തോടെ കാണപ്പെട്ട അദ്ദേഹം എടുക്കുന്ന നിലപാട് ശക്തവും ദൈവവിശ്വാസത്തിൽ ഊന്നിയുള്ളതും മനുഷ്യത്യപരവും മാതൃകാപരവും ആയിരുന്നു. ഡൽഹിയിൽ വിവിധ പൊതുമേഖല സ്ഥാപനങ്ങളിൽ സേവനം അനുഷ്ഠിച്ചുള്ള ഇദ്ദേഹം 1984-ൽ വിരമിക്കുമ്പോൾ റെയിൽവേ ഫിനാൻസ് കമ്മീഷണർ ആയിരുന്നു. ഇദ്ദേഹത്തിന്റെ കാലയളവിൽ സമഗ്രമായ പല മാറ്റങ്ങളും ഇൻഡ്യൻ റെയിൽവേയിൽ കൊണ്ടുവന്നിട്ടുണ്ട്. വിരമിച്ചതിനു ശേഷം 2010-ൽ എഴുതിയ ലേഖനം 'ഇന്ത്യൻ റെയിൽവേ വിഷൻ 2020' വളരെയധികം ശ്രദ്ധിക്കപ്പെട്ടിരുന്നു. അന്ന് അദ്ദേഹം പറഞ്ഞ കാര്യങ്ങൾ 'അതിവേഗ റെയിൽ പാത ഉൾപ്പെടെ' റെയിൽവെയിൽ ഇന്നും നടപ്പാക്കിക്കൊണ്ടിരിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹിയിലെ പ്രഥമവും തലപ്പള്ളിയുമായ ഹോസ്ഖാസ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ ആരംഭത്തിലും ദേവാലയനിർമ്മാണത്തിലും ശക്തമായ നേതൃതം നൽകി. ഡൽഹി ഓർത്തഡോക്സ് സിറിയൻ ചർച് സൊസൈറ്റി, സെന്റ് പോൾസ് സ്കൂൾ, സെന്റ് മേരീസ് മെഡിക്കൽ സെന്റർ എന്നിവയുടെ സ്ഥാപക പ്രവത്തകരിൽ പ്രമുഖനായ ഇദ്ദേഹം വിവിധ വർഷങ്ങളിൽ സൊസൈറ്റി വൈസ് ചെയർമാൻ, ട്രഷറർ തുടങ്ങിയ സ്ഥാനങ്ങൾ വഹിക്കുകയും നിലവിലും സ്കൂൾ ഗവേണിങ് ബോർഡ് അംഗമായി പ്രവർത്തിച്ചു വരികയായിരുന്നു. ഡൽഹി ഓർത്തഡോക്സ് സിറിയൻ ചർച്ച് സൊസൈറ്റിയുടെ ആദ്യകാല പ്രവത്തകരിലെ അവസാനത്തെ കണ്ണിയുടെ വിടവാങ്ങൽ ആണ് 2020 ജനുവരി 22-ന് ഹോസ്ഖാസ് സെന്റ് മേരീസ് കത്തീഡ്രൽ സാക്ഷ്യം വഹിച്ചത്



ഡൽഹിയിൽ സഭയുടെ നാൾവഴികളെക്കുറിച്ചുള്ള ഇദ്ദേഹത്തിന്റെ ലേഖനങ്ങൾ അദ്ദേഹം പുതു തലമുറക്ക് നൽകിയ വിലമതിക്കാനാവാത്ത വലിയ സംഭാവനകളാണ്. സഭയുമായി ബന്ധപ്പെട്ടുള്ള എല്ലാ കാര്യങ്ങളുടെയും റെക്കോർഡുകൾ സൂക്ഷിക്കുന്ന ആ വലിയ മനസ്സിനും സഭാസ്നേഹത്തിനും മുമ്പിൽ നന്ദിസൂചകമായി ശിരസ് നമിക്കുന്നു. ഇദ്ദേഹം പകർന്നു നൽകിയ നല്ല സന്ദേശങ്ങളും ഉപദേശങ്ങളും പുതുതലമുറക്ക് എന്നും മാതൃക ആയിരിക്കും.

മരണം വഴിയായി ഭൗതിക ദേഹത്തിൽ നിന്നും വിട്ടു പിരിഞ്ഞ ഈ മാതൃകാ പുരുഷന്റെ ആത്മാവിനെ സ്വർഗീയ വാതിലുകൾ തുറന്നു മാലാഖമാർ വന്നു സ്വീകരിച്ചു സ്വർഗ്ഗീയ പറുദീസിൽ അബ്രഹാമ്യമടിയിൽ വസിപ്പിക്കുമാറാകട്ടെ.. ആദരാഞ്ജലികൾ ...

❑

വചനതീർത്ഥം

# പുതിയ ഒരു ജീവിതത്തിന്റെ തുടക്കം

## (ദഹനയുടെ ശേഷം മൂന്നാം ഞായറാഴ്ച)

### (വി. യോഹന്നാൻ 3:1-12)

**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



കാന്തം വസ്തുക്കളെ തന്റെയടുത്തേക്ക് ആകർഷിക്കുന്നതുപോലെ ക്രിസ്തുവിന്റെയടുത്തേക്ക് വ്യക്തികൾ ആകർഷിക്കപ്പെടുകയാണ്. അതിൽ പണ്ഡിതരും, പാമരരും പാർശ്വവൽക്കരിക്കപ്പെട്ടവരും എല്ലാം ഉൾപ്പെടുന്നു. സ്വയം വെളിപ്പെടുവാൻ ആഗ്രഹിക്കാതെ, രഹസ്യമായി ക്രിസ്തു ആരെന്ന് മനസ്സിലാക്കുവാൻ ഇരുട്ടത്ത് കടന്നുചെന്ന നിക്കോദിമോസ് എന്ന പരീശ പ്രമാണിയെ വെളിച്ചത്തിലേക്ക് ചേർത്തുപിടിച്ചു ഉള്ളിലെ അന്ധകാരത്തെ മാറ്റുന്ന ക്രിസ്തുവിനെയാണ് ഇന്നത്തെ ഏവൻഗേലിയോനിൽ നാം ദർശിക്കുന്നത്. ദൈവരാജ്യം അവകാശമാക്കുവാൻ വീണ്ടുംജനനത്തിന്റെ ആവശ്യകതയെ ഊന്നിപ്പറഞ്ഞുകൊണ്ട്, എല്ലാ മനുഷ്യർക്കുമായി അത് നൽകുന്നതിന്റെ ആദ്യ സൂചനയാണ് ക്രിസ്തു തന്നെ നേരിട്ട് ഇവിടെ വെളിപ്പെടുത്തുന്നത്. നഥനയേലിനെ 'വന്നു കാണുക' എന്നു പറഞ്ഞ് ക്രിസ്തുവിന്റെയടുക്കലേക്ക് ഫിലിപ്പോസ് ക്ഷണിച്ചതിന്റെ ഒരു അനുരണനമാണ് നിക്കോദിമോസിലും നമുക്ക് കാണാവുന്നത്. ഇത് നമ്മോടുമുള്ള ഒരാഹ്വാനമായി കണക്കാക്കുവാൻ സാധിക്കണം എന്നതാണ് സദ്വാർത്തയായി നാം ഇന്നത്തെ സുവിശേഷ വായനയിൽ കാണുന്നത്.

**1. തിരുത്തലുകൾ ജീവിതത്തിന്റ ഭാഗമാക്കി മാറ്റുക.**

വിശ്വാസത്തിന്റെ പ്രകാശം തീരെയില്ലാത്ത രാത്രിയിൽ നിന്നാണ് ഒരു യഹൂദ ഗുരുവായ നിക്കോദിമോസിന്റെ വരവ്. സാധാരണ യഹൂദന്മാരിൽ നിന്നും വ്യത്യസ്തമായി ഉയർന്ന മതാതിഷ്ഠിതവും തീക്ഷ്ണമായ ധാർമ്മികതയും പുലർത്തുന്നതിനായി വേർപെട്ട് കഴിഞ്ഞിരുന്ന ഒരു കൂട്ടം ആളുകളായിരുന്നു പരീശന്മാരും ശാസ്ത്രിമാരും. 'പെരുസീം' എന്ന എബ്രായ പദത്തിൽ നിന്നാണ് 'പരീശൻ' എന്ന വാക്കിന്റെ ഉദ്ഭവം. 'വിയോജിതൻ', വേർപ്പെട്ടവൻ എന്നൊക്കെയാണ് ഇതിന്റെ പ്രയോഗങ്ങൾ. ന്യായപ്രമാണം എല്ലാ നിലയിലും ജീവിതത്തിന്റെ ഭാഗമാണെന്നും പ്രായോഗികമാക്കുവാനുള്ളതാണെന്നും അവർ കരുതിയിരുന്നു. യിസ്രായേലിന്റെ ചരിത്രത്തിലും ജനങ്ങളുടെ ജീവിതവിധിയിലും ഇടപെടുകയും മോശയ്ക്കു നൽകിയ ന്യായപ്രമാണത്തിലൂടെ സ്വയം വെളിപ്പെടുകയും ചെയ്യുന്ന അദൃശ്യനായ ദൈവത്തിൽ ഇവർ വിശ്വസിച്ചിരുന്നു. കൂടാതെ മശിഹാരാജാവിന്റെ ആഗമനം ഇവർ പ്രതീക്ഷിച്ചിരുന്നു. അതിനാൽത്തന്നെയാണ് യഹൂദമതത്തിന്റെ നേതാവും (3:1) ഇസ്രായേലിന്റെ ഗുരുവുമായ (3:10) നിക്കോദിമോസിനു പോലും മനുഷ്യപുത്രനായ ദൈവത്തെ ഉൾക്കൊള്ളുവാൻ, മനസ്സിലാക്കുവാൻ സാധിക്കാതെ വന്നത്. എന്നാൽ തന്റെ അറിവു വെച്ച്, ക്രിസ്തു ആരെന്ന് പഠിക്കുവാനാണ് നിക്കോദിമോസ് കടന്നു വരുന്നത്. യേശു പ്രവർത്തിച്ച അടയാളങ്ങളാണ് അവനെ ക്രിസ്തുവിലേക്ക് അടുപ്പിച്ചത് (യോഹ. 2:23-3:2). അത്ഭുതങ്ങളിൽ അടിസ്ഥാനമിട്ട വിശ്വാസം അപൂർണ്ണമായതിനാലും അവ ഒരാളുടെ അന്ധകാരം നീക്കിക്കളയുകയില്ല എന്നതിനാലുമാണ് ന്യായപ്രമാണം ജീവിതവൃത്തിയാക്കിയ ഒരാളെ ക്രിസ്തു ഒരു പുതു ജന്മത്തിലേക്ക് ക്ഷണിക്കുന്നത്. യഹൂദജനതയുടെ പ്രധാന വക്താവായ ഒരു വ്യക്തിയായിരുന്നിട്ടുപോലും ജീവിതത്തിൽ ഒരു 'U' ടേൺ എടുക്കാതെ ദൈവരാജ്യ അനുഭവം സാധ്യമാകില്ല എന്ന് ക്രിസ്തു നിക്കോദിമോസിനെ ഓർമ്മിപ്പിക്കുകയാണ്. പഴയകാല സ്മൃതികളിൽ കുടുങ്ങിക്കിടക്കാതെ, മാറിവരുന്ന സാഹചര്യങ്ങളിൽ നിന്നുകൊണ്ട് പാരമ്പര്യത്തേയും വിവിധ സംസ്ക്കാരങ്ങളെയും വീക്ഷിക്കുവാനുള്ള ഒരു തുറന്ന മനസ്സിനുടമയാകുവാനാണ് ക്രിസ്തു നിക്കോദിമോസിനെ ക്ഷണിക്കുന്നത്. നിക്കോദിമോസിന്റെ പാണ്ഡിത്യവും അധ്യാപനവും ആ രീതിയിൽ ഉപയോഗിക്കുവാൻ ക്രിസ്തു നിർദ്ദേശിക്കുകയാണ്.

തെറ്റിദ്ധാരണയിൽ നിന്നും ക്രിസ്തു ആരാണെന്നുള്ള ശരിയായ ധാരണയിലേക്ക് നിക്കോദിമോസ് വരുന്നു. ക്രിസ്തുവിനെ ദൈവത്തിന്റെ അടുക്കൽ നിന്ന് വന്നവനായും ഉപദേഷ്ടാവായും മനസ്സിലാക്കിയ നിക്കോദിമോസ് ഒരു പുതിയ വീക്ഷണം/മനസ്സിലാക്കൽ തന്റെ അറിവുവെച്ച് നടത്തിയപ്പോൾ ക്രിസ്തു യഥാർത്ഥത്തിൽ ആരെന്ന് തിരിച്ചറിയുകയാണ്. ഈ അറിവിന്റെ വെളിച്ചത്തിലാണ് സന്ന്ഹിദ്രീം സംഘത്തിന്റെ മുമ്പിൽപോലും പിന്നീട് അദ്ദേഹം ക്രിസ്തുവിനുവേണ്ടി വാദ പ്രതിവാദങ്ങൾ നടത്തിയത് (യോഹ. 7:50, 51). തുടർന്ന് പരസ്യമായിത്തന്നെ ക്രിസ്തുവിന്റെ സംസ്ക്കാരചടങ്ങുകൾക്ക് നേതൃത്വം നൽകിയത് (യോഹ. 19:39-42).

അനേകം തെറ്റിദ്ധാരണകൾ കൊണ്ട്, അറിവുണ്ടെന്നുള്ള അമിതമായ അഹങ്കാരം കൊണ്ട്, മറ്റുള്ളവരെ അവഗണിക്കുകയും ഉന്നതഭാവം നടിക്കുകയും ചെയ്ത് കുടുംബത്തിലും സമൂഹത്തിലും മറ്റും പ്രശ്നങ്ങൾ സൃഷ്ടിച്ചു ജീവിക്കുന്ന അനേകർക്ക് നിക്കോദിമോസ് മാതൃകയാവുകയാണ്. ചില ചെറിയ തിരുത്തലുകൾകൊണ്ട് സൗമ്യമായ ചില ഇടപെടലുകൾകൊണ്ട് നമ്മുടെ തെറ്റായ ധാരണകളെ തിരുത്തി ഒരു പുതിയ ജീവിത വീക്ഷണം സാധ്യമാക്കാനാണ് ക്രിസ്തു നമ്മെ ക്ഷണിക്കുന്നത്.

**2. വീണ്ടും ജനനം. ഓരോ വിശ്വാസിയുടെയും ഉത്തരവാദിത്വം**

വീണ്ടും ജനനം (3:3) എന്നത് 'ഉയരത്തിൽ നിന്നുള്ള ജനനം' എന്നോ ഒരു പുതിയ വഴി എന്നോ ഒക്കെ വ്യാഖ്യാനിക്കാവുന്നതാണ്. പല പരിഭാഷകളിലും വ്യത്യസ്ത അർത്ഥങ്ങളാണ് കൊടുക്കുന്നത് എങ്കിലും സാധാരണതയിൽ നിന്ന് വ്യത്യസ്തമായി വീക്ഷിക്കുവാനും ജീവിക്കുവാനുമുള്ള തുടക്കം തന്നെയാണ് വീണ്ടും ജനനം എന്നതുകൊണ്ട് ക്രിസ്തു വിവക്ഷിക്കുന്നത്. യോഹന്നാന്റെ സുവിശേഷത്തിൽ ആവർത്തിച്ചുകാണുന്ന ഒന്നാണ് ക്രിസ്തു പറഞ്ഞതിനെ തെറ്റായി മനസ്സിലാക്കുകയും അക്ഷരാർത്ഥത്തിൽ അതിനെ എടുക്കുകയും ചെയ്യുക എന്നത് (2:19-21; 4:10-14, 30-34; 6:27; 7:37-39; 11:11-15). അമ്മയുടെ ഗർഭപാത്രത്തിൽ നിന്ന് പുറത്തുവന്ന് ലോകാപകാരം ജനിച്ച വ്യക്തി പ. സഭയുടെ ഗർഭപാത്രമായ മാമോദീസാത്തൊട്ടിയിൽ നിന്നും പരിശുദ്ധാത്മ സ്വീകരണം ലഭിച്ച് ഒരു പുതിയ സൃഷ്ടിയായി രൂപാന്തരപ്പെടുകയാണ് ക്രിസ്ത്യാനികളായ ഓരോരുത്തരും. ആ നവാംശത്തെ ഇരുളിന്റെ ഭാഗമാക്കാതെ, ദിനംതോറും നാം ക്രിസ്തുവിൽ ജനിക്കണം എന്നതാണ് വീണ്ടും ജനനം എന്നതുകൊണ്ട് ഇവിടെ വിവക്ഷിക്കുന്നത്. മത ജാതീയ വർഗ്ഗീയതയുടെ പേരിൽ നാം മതിൽക്കെട്ടിത്തിരിച്ച മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ പിതാവാണ് ദൈവം. ആ ദൈവത്തിന്റെ മക്കളാണ് നാമെങ്കിൽ മത-ജാതി-വർഗ്ഗ-വർണ്ണ വ്യത്യാസമില്ലാതെ, എല്ലാവരും നമ്മുടെ സഹോദരങ്ങളാണ്. ഈ രണ്ടു കാര്യങ്ങളേയും അംഗീകരിക്കുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്യുന്നതിനെയാണ് 'ദൈവരാജ്യം' എന്ന് യോഹന്നാൻ സാക്ഷിക്കുന്നത്. ആ ദൈവരാജ്യം ഈ ഭൂമിയിൽ സ്ഥാപിക്കണമെങ്കിൽ ദൈവം സൃഷ്ടിച്ച ഈ ഭൂമിയിൽ നാം പുതുതായി ജനിക്കേണ്ടത് ആവശ്യമാണ്. അതിനാലാണ് ഈ ഭൂമിയിലുള്ളത് എന്ന് ക്രിസ്തു പറയുന്ന വെള്ളത്താലും ആത്മാവിനാലുമുള്ള ജനനം. യഥാർത്ഥത്തിൽ ഇത് പ. മാമോദീസായാകുന്ന കൂദാശയാണ്. പരിശുദ്ധത്മ സ്നാനം മൂലം ദൈവേഷ്ടത്തിന് പ്രതിഷ്ഠിക്കപ്പെട്ടവരുടെ സമൂഹമാണ് സ്വർഗ്ഗരാജ്യം. അതിനാൽത്തന്നെ ആ സ്വർഗ്ഗരാജ്യത്തിലെ അംഗങ്ങളായിത്തീരുവാൻ നാം നമ്മെത്തന്നെ ദിനംതോറും ക്രിസ്തുവിൽ പുതുക്കണം (തീത്തോസ് 3:6-7) എന്നതാണ് നമ്മിൽ നിക്ഷിപ്തമായിരിക്കുന്ന കർത്തവ്യം.

കള്ളൻ എന്നും കള്ളനായും, കൊലപാതകി എന്നും കൊലപാതകിയായും മാത്രം ഈ ലോകത്തിന്റെ ദൃഷ്ടിയിൽ കാണപ്പെടുമ്പോൾ, വി. കുമ്പസാരം എന്ന കൂദാശയിൽകൂടി പാപമോചനം പ്രാപിച്ച് വി. കുർബ്ബാനാനുഭവത്തിൽ അതിന്റെ പൂർണ്ണതയിലേക്ക് എത്തിച്ചേരുന്ന വ്യക്തി വീണ്ടും ക്രിസ്തുവിൽ ജനിക്കുകയാണ്. തിന്മപ്രവൃത്തികളിൽ നിന്നൊഴിഞ്ഞ് നന്മയുടെ ഒരു ജീവിതപാത പ. സഭ ഓരോ വ്യക്തിക്കും ഇതിനാൽ തുടന്നിടുകയാണ്. നമ്മുടെ ഉള്ളിലുള്ള പരിശുദ്ധാത്മാവിനെ വീണ്ടും ജ്വലിപ്പിക്കുക (2 തീമോ. 1:6) എന്നതു മാത്രമാണ് ഇതിന്റെ പൊരുൾ.

തെറ്റിദ്ധാരണയുടെ ഒരു ലോകത്തിൽ നിന്നും ക്രിസ്തു ആരെന്ന് മനസ്സിലാക്കി പരസ്യമായി അവനെ സാക്ഷിച്ച നിക്കോദിമോസ് നമുക്കേവർക്കും മാതൃകയാണ്. എതിർപ്പുകളും അപമാനങ്ങളും തീർത്തും വകവെയ്ക്കാതെ നിക്കോദിമോസ് ക്രിസ്തുവിന്റെ ശിഷ്യനായി മാറുകയാണ്. വീണ്ടും ജനനത്താൽ ഈ ആത്മീയ അനുഭവത്തിലേക്കാണ് നാം ഓരോരുത്തരും എത്തിച്ചേരേണ്ടത്. ഞാൻ ദൈവത്തിന്റേതാണെങ്കിൽ എല്ലാ മനുഷ്യരും അവനുള്ളതാണെന്നുള്ള ബോധോദയത്തിന്റെ വെളിച്ചത്തിൽ ജീവിക്കുക എന്നതാണ് എന്റെ വീണ്ടും ജനനം വഴി ദൈവം ഉദ്ദേശിക്കുന്നത്. ആയതിന് ഇന്നത്തെ ഏവൻഗേലിയോൻ നമ്മെ ആ വെളിച്ചത്തിലേക്ക് നയിക്കട്ടെ.





**പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ പരുമലയിൽ നടന്ന പീരുമേട് എഞ്ചിനിയറിംഗ് കോളജിന്റെ ഗവേണിംഗ് ബോർഡ് മീറ്റിംഗ്.**



## കൂദാശ ചെയ്തു

ഷൊർണ്ണൂർ: സെന്റ്. മേരീസ് ദേവാലയത്തിൽ പുതുതായി പണികഴിപ്പിച്ച ഡോ. സഖറിയ മാർ തെയോഫിലോസ് മെമ്മോറിയൽ ബിൽഡിംഗിന്റെ കൂദാശ കർമം മലബാർ ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് നിർവഹിച്ചു.



**മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിലെ യുവജനപ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തകനും, ശുശ്രൂഷക സംഘാംഗവുമായ മാന്തുക പാലമ്മൂട്ടിൽ ക്രിസ്റ്റോ ഭവനിൽ പി. വർഗീസിന്റെയും ഗ്രേസി വർഗ്ഗീസിന്റെയും മകൻ ക്രിസ്റ്റോ വർഗീസ് കണ്ണൂർ സർവ്വകലാശാലയുടെ MSc MLT പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കി.**




## 'കുട്ടികളുടെ പാമ്പാടി തിരുമേനി' പ്രകാശനം ചെയ്തു

പത്തനംതിട്ട: 'കുട്ടികളുടെ പാമ്പാടി തിരുമേനി: ജീവിതം, ദർശനം, മധുരമൊഴികൾ' എന്ന ഗ്രന്ഥം അഖില മലങ്കര ബാലസമാജം പ്രസിദ്ധീകരണമായി ജനുവരി 25-ന് മൈലപ്ര മാർ കുറിയാക്കോസ് ദയറായിൽ വച്ചു പ്രകാശനം ചെയ്തു. പ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റും, മാധ്യമപ്രവർത്തകനും എഴുത്തുകാരനുമായ ഫാ. ബിജു പി. തോമസ് ആണ് ഗ്രന്ഥകർത്താവ്. ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ വാങ്മുഖവും, പ്രശസ്ത മാധ്യമപ്രവർത്തകനും കേരള സംസ്ഥാന ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ട് മുൻ ഡയറക്ടർ ഡോ. പോൾ മണലിലിന്റെ അവതാരികയും ഈ ഗ്രന്ഥത്തെ ഈടുറ്റതാക്കുന്നു.

പാമ്പാടി തിരുമേനി എന്നു വിശ്വാസികളുടെ മനസ്സിൽ ഇടം തേടിയ കുറിയാക്കോസ് മാർ ഗ്രിഗോറിയോസ് മെത്രാപോലീത്തായുടെ ജീവിതവും ദർശനവും മധുരമൊഴികളും കുട്ടികൾക്കായി പുനരാഖ്യാനം ചെയ്യുന്ന ഒരു കൃതിയാണിത്. മലങ്കര സഭാപിതാക്കന്മാരുടെ ജീവിതം കുട്ടികൾക്കായി പരാവർത്തനം ചെയ്യുന്ന യത്നമാണിതിൽ ഗ്രന്ഥകർത്താവ് നടത്തുന്നത്. പാമ്പാടി തിരുമേനിയുടെ ജീവിതം ലളിതമായ ഭാഷയിലും ശൈലിയിലും 23 അധ്യായങ്ങളിലായി ഈ കൃതിയിൽ അവതരിപ്പിച്ചിരിക്കുന്നു. ഈ സചിത്ര ഗ്രന്ഥം കുട്ടികൾക്ക് വിശുദ്ധിയുടെ അനുഭവവും പരിമളവും കാഴ്ചവെക്കുന്നു. മലങ്കര സഭയിലെ എല്ലാ കുട്ടികളും യുവതീയുവാക്കന്മാരും കരുതേണ്ട ഒരമൂല്യ ഗ്രന്ഥമാണ്.

മാർ അപ്രേം യുവജനപ്രസ്ഥാനം തോട്ടയ്ക്കാട്
കോട്ടയം ഭദ്രാസനം

TALENT COMPETITION

അഖില മലങ്കര
യുവപ്രതിഭ 2020

ASPIRE TO INSPIRE BEFORE YOU EXPIRE

09 FEB 2020 | 1:30PM

Mar Aprem Orthodox Church Thottakad

Team with 2 members
Age: 15 to 40
Prizes worth 20.20k

For more Details Contact : 9745450808, 9633014252, 8606466132



## സർട്ടിഫിക്കറ്റ് വിതരണവും അനുമോദനവും

ഇൻഡോർ: സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വെച്ച് അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ യൂലിയോസ് ദിവ്യബോധനം പരീക്ഷാ വിജയികൾക്കുള്ള സർട്ടിഫിക്കറ്റ് വിതരണം ചെയ്തു. സമയരഥത്തിലെ സന്ദേശകൻ, മേഘസന്നിഭമായ സലാല എന്നി പുസ്തകങ്ങളുടെ രചയിതാവും പ്രശസ്ത സാഹിത്യകാരനും ഇടവക വികാരിയുമായ ഫാ. ജോസ് ചെമ്മണിനെയും ഭദ്രാസന മർത്തമറിയം സമാജത്തിന്റെ ജനറൽ സെക്രട്ടറിയായി നിയമിക്കപ്പെട്ട ബീനാ ജോണിനെയും മെത്രാപ്പോലീത്താ അനുമോദിച്ചു.



## വൃദ്ധ ദമ്പതികൾക്ക് ഭവനം ഒരുക്കി ന്യൂഡൽഹി കത്തീഡ്രൽ യുവജനപ്രസ്ഥനം

മല്ലപ്പള്ളി: വർഷങ്ങളായി വാടകവീട്ടിൽ കഴിഞ്ഞിരുന്ന വൃദ്ധ ദമ്പതികൾക്ക് അഭയം ഒരുക്കി  ന്യൂഡൽഹി സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ യുവജനപ്രസ്ഥാനം. സ്വന്തമായി 5 സെന്റ് സ്ഥലം ഉണ്ടായിരുവെങ്കിലും രോഗ ചികിത്സ, മക്കളുടെ വിദ്യാഭാസം, വിവാഹം എന്നി കാര്യങ്ങൾ കഴിഞ്ഞപ്പോൾ നല്ല ഭവനം എന്ന അത്യാവശ്യം വെറും സ്വപ്നമായി തീരുമോ എന്ന ആശങ്കക്ക് വിരാമം ഇട്ടു കൊണ്ട്  സ്വന്തമായി നല്ല ഒരു ഭവനത്തിനു ഇപ്പോൾ അർഹരായി.

യുവജനപ്രസ്ഥാനത്തിന്റെ ഭവന പദ്ധതിയായ സ്നേഹ ദീപ്തി പ്രൊജക്റ്റിന്റെ അഞ്ചാം ഭവനദാനം മല്ലപ്പള്ളിയിൽ 2020 ജനുവരി മാസം ഇരുപത്തി ഒന്നാം  തീയതി നടത്തപ്പെട്ടു. രാവിലെ 11 മണിക്ക് നടന്ന  കൂദാശാകർമ്മത്തിൽ കത്തീഡ്രൽ സഹ വികാരി ഫാദർ പത്രോസ് ജോയ് , മല്ലപ്പള്ളി ബഥനി സെന്റ് ജോൺസ് ഇടവക വികാരി ഫാദർ ജിനു ചാക്കോ എന്നിവർ കാർമികത്വം വഹിച്ചു . കത്തീഡ്രൽ അംഗങ്ങളായ ജോസഫ് ഡേവിഡ് , ജോർജ് കെ ബാബു, ബാബു തോമസ്, മോറിസൺ, ഡേവിഡ് തോമസ്, തോമസ് ചാക്കോ  തുടങ്ങിയവർ ഈ മഹത്തായ കർമ്മത്തിൽ സംബന്ധിച്ചു.



**ചെങ്ങന്നൂർ ഭദ്രാസന വൈദികയോഗത്തിൽ ഫാ. ഡോ. നൈനാൻ കെ. ജോർജ് ക്ലാസ്സ് നയിക്കുന്നു. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് സമീപം.**



## അക്ഷര ലോകത്തെ മൺചിരാതിന് തിരിതെളിച്ച് ചെങ്ങന്നൂർ ബഥേൽ അരമന

ചെങ്ങന്നൂർ: ബഥേൽ അരമനയിൽ ബസേലിയോസ് ബുക്ക്ഹൗസ് വിപുലമായ രീതിയിൽ പ്രവർത്തനം ആരംഭിച്ചിരിക്കുന്നു. നവീകരിച്ച ബുക്ക് സ്റ്റാളിന്റെയും ഗസ്റ്റ് റൂമിന്റെയും കൂദാശാകർമ്മവും ഉദ്ഘാടനവും ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് നിർവഹിച്ചു. ഭദ്രാസനത്തിലെ എല്ലാ വൈദികരും, മറ്റ് ചുമതലക്കാരും ചടങ്ങിൽ സംബന്ധിച്ചു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ്, സോഫിയാ ബുക്സ് തുടങ്ങിയ പ്രമുഖ പ്രസാധകരുടെ ഗ്രന്ഥങ്ങൾ ബുക്സ്റ്റാളിൽ ലഭ്യമാണ്.



**മണ്ണാർക്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ചിലെ മുഴുവൻ വൈദ്യുതി ആവശ്യങ്ങൾക്കും ഉതകുന്നവിധത്തിൽ സ്ഥാപിച്ച സോളാർ പാനൽ കേരള സംസ്ഥാന ജലവിഭവ വകുപ്പ് മന്ത്രി കെ കൃഷ്ണൻകുട്ടി ഉദ്ഘാടനം ചെയ്യുന്നു.**



## ഒരു സാഹോദര്യ ഒത്തുകൂടൽ

പാമ്പാടി: കോട്ടയം വടവാതൂർ അപ്പോസ്തോലിക സെമിനാരിയിൽ നിന്ന് പഠനത്തിന്റെയും, മിഷൻ പ്രവർത്തനങ്ങളുടെയും, എക്യുമെനിക്കൽ സാഹോദര്യത്തിന്റെയും ഭാഗമായി അദ്ധ്യാപക ശ്രേഷ്ഠരും വിദ്യാർത്ഥികളും ഫാ. സക്കറിയ തോമസിന്റെ നേതൃത്വത്തിൽ പാമ്പാടി മാർ കുറിയാക്കോസ് ദയറാ സന്ദർശിക്കുകയും സന്ധ്യാ നമസ്ക്കാര ശുശ്രൂഷയിൽ സംബന്ധിക്കുകയും യൂഹാനോൻ മാർ ദീയസ്ക്കോറോസ് തിരുമേനിയുമൊത്ത് അല്പസമയം ചിലവഴിക്കുകയും ചെയ്തു.

ദയറാ മാനേജർ ബഹു. മാത്യൂ കെ. ജോൺ ആച്ചൻ പ.പാമ്പാടി തിരുമേനിയുടെ അസാധാരണമായ ജീവിത ദർശനത്തെപ്പറ്റി അവരോട് ലഘുവായി വിവരിക്കുകയും വന്ന ചേർന്ന ഏവരോടും നന്ദിയും സ്നേഹവും അറിയിക്കുകയും ചെയ്തു.



**റോം സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്ൾസ് കോൺഗ്രിഗേഷനിൽ പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് വിശുദ്ധ കുർബാന അർപ്പിക്കുന്നു.**

## കുറുപ്പംപടി പള്ളിക്കേസ്

കൊച്ചി: കുറുപ്പംപടി പള്ളി കേസിൽ കക്ഷി ചേർക്കണമെന്ന് ആവശ്യപ്പെട്ട് യാക്കോബായ വിഭാഗത്തിൽപ്പെട്ട നാലു പേർ സമർപ്പിച്ച അപേക്ഷ ജില്ലാ കോടതി തള്ളി. ഓർത്തഡോക്സ് സഭയുടെ വികാരിമാരും ഇടവകക്കാരും സമർപ്പിച്ച ഡോക്യുമെന്ററി തെളിവുകൾ കോടതി ഫയലിൽ സ്വീകരിച്ചു. കേസ് ഈ മാസം 30-നു കോടതി വീണ്ടും പരിഗണിക്കും.

## മാന്ദാമംഗലം പള്ളി: അപ്പീൽ ഹൈക്കോടതി തള്ളി

കൊച്ചി: മാന്ദാമംഗലം പള്ളി ഉത്തരവ് സംബന്ധിച്ച് യാക്കോബായ വിഭാഗം നൽകിയ അപ്പീൽ ഹൈക്കോടതി തള്ളി ഉത്തരവായി.

### ആറൂർ മേരിഗിരി പള്ളി പെരുന്നാൾ

ആറൂർഛ മേരിഗിരി സെന്റ് മേരീസ് പള്ളിയിയിൽ മാതാവിന്റെ പെരുന്നാളിന് തുടക്കം കുറിച്ച് സഹവികാരി ഫാ. ഏലിയാസ് ജോൺ മണ്ണാത്തിക്കുളം കൊടി ഉയർത്തി. വികാരി ഫാ. ഏലിയാസ് ചെറുകാട്ടു, കൈക്കാരൻ ജോർജ് എടപ്പുതുശ്ശേരി., കൺവീനർ ഏലിയാസ് ജോസഫ് കൊറ്റൻചിറയിൽ, സെകട്ടറി പി. ടി. വർക്കി എന്നിവർ നേതൃത്വം നൽകി




## മാർ അൽവാറീസിന്റെ ഗ്രന്ഥം ജർമനിയിൽ പ്രകാശിപ്പിച്ചു

ബോൺ, ജർമ്മനി: ഇന്ത്യാ, ഗോവാ, സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാര് യൂലിയോസ് മെത്രാപ്പോലീത്താ 1898-ൽ പോർട്ടുഗീസ് ഭാഷയിൽ പ്രസിദ്ധീകരിച്ചതും അതേ വർഷം അദ്ദേഹം തന്നെ ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയതുമായ 'യൂണിവേഴ്സൽ സുപ്രീമസി ഇൻ ദി ചർച്ച് ഓഫ് ക്രൈസ്റ്റ്' എന്ന ഗ്രന്ഥം പ്രകാശിപ്പിച്ചു.

ബോൺ യൂണിവേഴ്സിറ്റിയുടെ റിലീജിയസ് സ്റ്റഡീസ് ഡയറക്ടർ ഡോ. അഡ്രിയാൻ ഹെർമൻ, മ്യൂനിച്ചിലെ ലുഡ്വിവുഗ്-മാക്സ്മില്ലിയസ് യൂണിവേഴ്സിറ്റിയിലെ ഡോ. ക്ലൗസ് കൊച്ചോർക്കെക്കു നല്കിയാണ് പ്രകാശനം നിർവഹിച്ചത്. കേരളത്തിൽ സമീപകാലത്തു കണ്ടെത്തിയ മാർ അൽവാറീസ് മെത്രാപ്പോലീത്തായുടെ കൈപ്പടയിലുള്ള പകർപ്പിനെ അവലംബിച്ചാണ് പുസ്തകം പ്രസിദ്ധീകരിച്ചത്. മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സി. പബ്ലിക്കേഷൻസ് ആണ് പ്രസാധകർ. ഡോ. എം. കുര്യൻ തോമസ് ആണ് പുസ്തകത്തിന്റെ എഡിറ്റർ.

'1900-നടുത്ത് തെക്കുകിഴക്കൻ ഏഷ്യയിലെ സ്വതന്ത്ര കത്തോലിക്കാ പ്രസ്ഥാനങ്ങൾ' എന്ന വിഷയത്തെപ്പറ്റി ജർമ്മൻ സർക്കാരിന്റെ ധനസഹായത്തോടെ ബോൺ യൂണിവേഴ്സിറ്റി നടത്തുന്ന അന്തർദേശീയ സെമിനാറിനോട് അനുബന്ധിച്ചാണ് പുസ്തകപ്രകാശനം നടത്തിയത്. മൂന്നു വർഷമായി ബോൺ യൂണിവേഴ്സിറ്റി ഈ വിഷയത്തിൽ ഗവേഷണം നടത്തുകയാണ്.

ഇന്ത്യയിൽ നിന്നും ഡോ. എം. കുര്യൻ തോമസ്, സുജിത്ത് ജോർജ്ജ് വർഗീസ്, ഫാ. ലോറൻസ് ഡേവിഡ് കാസ്ട്രാ എന്നിവരാണ് സെമിനാറിൽ പങ്കെടുക്കുന്നത്.

## കോടതി അലക്ഷ്യം നോട്ടീസ് അയച്ചു

കൂത്താട്ടുകുളം: ചോരക്കുഴി സെന്റ് സ്റ്റിഫൻ പള്ളിയിൽ സുപ്രീംകോടതി ഉത്തരവ് നടപ്പാക്കി സമാന്തര ഭരണം അവസാനിപ്പിക്കണം എന്നാവശ്യപ്പെട്ട് വികാരിമാർ നൽകിയ ഹർജി മൂവാറ്റുപുഴ മുൻസിഫ് അനുവദിക്കുകയും. ആയതിന് വിപരീതമായി പ്രവർത്തിക്കുന്നവർക്ക് നിരോധനം ഏർപ്പെടുത്തുകയും ചെയ്തിരുന്നു. ടി നിരോധനം നടപ്പാക്കുന്നതിനും വികാരിക്ക് ആത്മീയ കൃത്യങ്ങൾ നിർവഹിക്കുന്നതിനും ആവശ്യമായ പോലീസ് സംരക്ഷണം ഉറപ്പുവരുത്തണമെന്ന് എറണാകുളം ജില്ലാ കളക്ടർക്കും എറണാകുളം ജില്ലാ പോലീസ് മേധാവിക്കും നിർദ്ദേശം നൽകിയിരുന്നു. എന്നാൽ മേൽ ഉത്തരവ് നാളിതുവരെ നടപ്പാക്കാത്ത സാഹചര്യത്തിൽ ടി ഉദ്യോഗസ്ഥർക്ക് എതിരെ കോടതി അലക്ഷ്യ നടപടി സ്വീകരിക്കണം എന്നാവശ്യപ്പെട്ട് വികാരിമാർ മൂവാറ്റുപുഴ മുൻസിഫ് കോടതിയിൽ ഹർജി നൽകി. ഹർജി ഫയലിൽ സ്വീകരിച്ച് നോട്ടിസ് അയച്ചു. ഹർജിക്കാർക്ക് വേണ്ടി അഡ്വ. തോമസ് അധികാരം ഹാജരായി.

സഭാപിതാക്കന്മാർ



# അപ്രേം റമ്പാൻ

മൈലപ്ര മാർ കുര്യാക്കോസ് ആശ്രമം മുൻ സുപ്പീരിയർ. കോന്നി പുന്നൂരേത്ത് പരേതരായ കൊച്ചുകോശി, റാഹേലമ്മ ദമ്പതികളുടെ നാലാമത്തെ മകനാണ്. മൈലപ്ര കുര്യാക്കോസ് ആശ്രമത്തിലെ ധ്യാന ഗുരുവായിരുന്നു. കോന്നി അട്ടച്ചാക്കൽ സെന്റ് ജോർജ് സ്ക്കൂളിൽ 1952 മുതൽ 72 വരെ മലയാള അദ്ധ്യാപകനായിരുന്നു. മൈലപ്ര മാത്യൂസ് റമ്പാന്റെ ശിഷ്യനാണ്.

കോന്നി ആമക്കുന്ന് സെന്റ് ജോർജ് ഇടവകാംഗമായി 1918 മാർച്ച് 25-ന് ജനിച്ചു. മാങ്ങാനം എബനേസർ ചാപ്പലിൽ വച്ച് 1946-ൽ ഗീവർഗീസ് ദ്വിതീയൻ ബാവാ കോറൂയോ പട്ടം നൽകി. കോട്ടയം ഏലിയാ ചാപ്പലിൽ 1947-ൽ ഔഗേൻ ബാവ ശെമ്മാശപട്ടവും ഉമയാറ്റുകര സെന്റ് തോമസ് പള്ളിയിൽ വച്ച് ഗീവർഗീസ് ദ്വിതീയൻ ബാവ 1948-ൽ കശ്ശീശാ പട്ടവും നൽകി. ഔഗേൻ ബാവായുടെ സെക്രട്ടറിയായി മൂവാറ്റുപുഴയിൽ ദീർഘകാലം താമസിച്ചു.

തുമ്പമൺ ഭദ്രാസനത്തിലെ 17 പള്ളികളിൽ സേവനം അനുഷ്ഠിച്ചു. ഉത്തരേന്ത്യയിലും ഗർഫ് രാജ്യങ്ങളിലും വിവിധ കാലങ്ങളിൽ ആരാധനയ്ക്ക് നേതൃത്വം നൽകി. പിന്നീട് മൈലപ്ര മാർ കുര്യാക്കോസ് ആശ്രമത്തിൽ വിശ്രമ ജീവിതം നയിച്ച് ആരാധനയ്ക്കും ധ്യാനത്തിനും നേതൃത്വം നൽകി.

100-ാം ജന്മദനാഘോഷം 2018 ഏപ്രിൽ 6-ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിലാണ് മൈലപ്ര മാർ കുര്യാക്കോസ് ആശ്രമത്തിൽ നടന്നത്. 2019 ജനുവരി 25-നു നിര്യാതനായി.





**ഡെറിൻ രാജു രചിച്ച് കോട്ടയം സോഫിയാ ബുക്സ് പ്രസിദ്ധീകരിച്ച മലങ്കരസഭാ തർക്കം: എന്താണ് സത്യം? എന്ന ഗ്രന്ഥം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് ജേക്കബ് കൊച്ചേരിക്കു ആദ്യ പ്രതി നൽകി പ്രകാശനം ചെയ്യുന്നു. ഗ്രന്ഥകാരൻ സമീപം.**



# അഖില മലങ്കര ബാലസമാജം നേതൃത്വ പരിശീലന ക്യാമ്പ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അഖില മലങ്കര ബാലസമാജം നേതൃത്വ പരിശീലന ക്യാമ്പ്, ജനുവരി 25-ന് ശനിയാഴ്ച മൈലപ്ര മാർ കുറിയാക്കോസ് ആശ്രമത്തിൽ വച്ച് നടന്നു. നോർത്ത് സോണിലെയും സൗത്ത് സോണിലെയും എല്ലാ ഭദ്രാസനങ്ങളിലെയും വൈസ്പ്രസിഡന്റ്, ജനറൽ സെക്രട്ടറി, ജോയിന്റ് സെക്രട്ടറി, ഡിസ്ട്രിക്ട് ഓർഗനൈസർമാർ എന്നിവർ പങ്കെടുത്തു.

പ്രസ്ഥാനം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. റിട്ട. പ്രൊഫ. ഡോ. വർഗീസ് മാത്യു ക്ലാസ്സ് നയിച്ചു. അഖില മലങ്കര ബാലസമാജത്തിന്റെ 2020-ലെ പ്രവർത്തന കലണ്ടർ ക്യാമ്പിൽ അവതരിപ്പിച്ചു. എല്ലാ ഭദ്രാസനങ്ങളിൽ നിന്നുമുള്ള ജനറൽ സെക്രട്ടറിമാർ 2019-ലെ ബാലസമാജം ഭദ്രാസനതല പ്രവർത്തന റിപ്പോർട്ട് അവതരിപ്പിച്ചു.